# ആചാരബോധിനി

## നാലാം ഭാഗം.






# മുഖവുര

മനുഷ്യരുടെ സ്ഥിതി 'ചൊട്ടയിലെ ശീലം ചൊടലയിലെ' പോകയുള്ളുവെന്നാകകൊണ്ടു കുട്ടികളെ ബാല്യദശയിൽ സദാചാരമാൎഗ്ഗങ്ങളിൽക്കൂടെ നടത്തുവാൻ പഠിപ്പിക്കേണ്ടതാകയാൽ ആ ഒരു ഉദ്ദേശം മാത്രമാണ് എന്നെ ഈ ഗ്രന്ഥരചനയിൽ പ്രേരിപ്പിച്ചിട്ടുള്ളത്.



ഇതിൽ കൊച്ചിസംസ്ഥാനത്തിലെ വിദ്യാഭ്യാസവകുപ്പിൽ ഉണ്ടായിട്ടുള്ള നവീന കോഡു അനുസരിച്ച ശിശുത്തരം മുതൽ നാലാംതരം വരെയുള്ള ക്ലാസ്സുകളിലെ വിദ്യാൎത്ഥികളുടെ ധാരണാശക്തിക്കു തക്കവണ്ണമുള്ള അഞ്ചുഭാഗങ്ങളടങ്ങീട്ടുണ്ട്.

വിദ്യാഭ്യാസമേലധികാരിമാരുടെ ദൃഷ്ടി ഈ 'ആചാരബോധിനി'യിലും പതിയുവാനിടവന്നാൽ എന്റെ ഈ ഉദ്യമം സഫലമായെന്നു കരുതി സന്തോഷിക്കാവുന്നതിനാൽ ആ മാന്യന്മാരുടെ ദൃഷ്ടിയെ

ഞാതിലേയ്ക്കു സവിനയം ക്ഷണിച്ചുകൊണ്ടു ഈ പുസ്തകം പരിശോധിച്ചു സദയം അഭിപ്രായമയച്ചുതന്നിട്ടുള്ള മഹാമനസ്കരായ മാന്യന്മാരോടു ഹൃദയപൂർവ്വം നന്ദിപറഞ്ഞുകൊള്ളുന്നു.

ഗ്രന്ഥകർത്താവ്.

# സമൎപ്പണം.

അജ്ഞനാന്ധകാരം കെട്ടിക്കിടന്നിരുന്ന എന്റെ മനക്കളത്തിൽ സസന്തോഷം സുജ്ഞാനദീപം കൊളുത്തി എനിക്കു സന്മാൎഗ്ഗദുൎമ്മാൎഗ്ഗങ്ങളെ തിരിച്ചറിഞ്ഞു സഹൃദയന്മാരുടെ രംഗത്തിക്കുള്ള ആ എളുപ്പവഴി കാണുമാറാക്കിയ സരസദ്രുതകവികിരീടമണിയും കേരളവ്യാസനും ഉദാരബുദ്ധിയും ഗുരുനാഥനുമായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ തൃപ്പാദപത്മങ്ങളിൽ ഞാൻ ഈ പുസ്തകം ഭക്തിസമേതം സമൎപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകാരൻ

# മറുപടി.

കിടാങ്ങളായോൎക്കുമുറയ്ക്കുബോധമേ-
കിടാൻമിടുക്കുള്ളമനീഷിയാൽകൃതം
കിടച്ചുപോയീചെറുബുക്കചേൎന്നിടും
കിടക്കുതക്കോരുവിധംപഠിക്കുവാൻ. 1

'ആചാരബോധിനിയിതി-
ങ്ങാചാൎയ്യനിലയസ്ഥൈൎന്നിസ്സ്വകവിശിഷ്ടൈർ
വാചാചേതസ്സമൎപ്പണ-
മാചാരമുറസ്സുതേറുകൊണ്ടേൻ ഞാൻ. 2

| | |
|---|---|
| കൊടുങ്ങല്ലൂർ<br>1058 കന്നി 12-ാംനു- | കൊടുങ്ങല്ലൂർ കുഞ്ഞിക്കു-<br>ട്ടൻ തമ്പുരാൻ. |



# അഭിപ്രായങ്ങൾ.

നിങ്ങളുടെ പുസ്തകം മുഴുവൻ വായിച്ചുനോക്കി. അതിൽ കുട്ടികൾക്ക് ഉപയോഗകരങ്ങളായ പല സംഗതികളും അടങ്ങീട്ടുണ്ട്. ഇതിൽ ശിശുത്തരം മുതൽ നാലാംതരംവരെ കുട്ടികൾക്ക് അറിയേണ്ടതായ സംഗതികളെ അവരുടെ ബുദ്ധിയുടെ വളച്ചയ്ക്കനുസരിച്ചു ക്രമപ്പെടുത്തിയിരിക്കുന്നു. രീതിയും വളരെ നന്നായിട്ടുണ്ട്. നിങ്ങളുടെ ഈ ഉദ്യമം എല്ലാംകൊണ്ടും സഫലമായി തീൎന്നിരിക്കുന്നുവെന്നാണ് എനിയ്ക്കു തോന്നുന്നത്. ഇനി ഈ മാതിരിയിലുള്ള ഉദ്യമങ്ങളിൽ നിങ്ങൾ ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചുകാണുവാൻ ഞാൻ ജഗദീശ്വരനെ പ്രാൎത്ഥിയ്ക്കുന്നു.

ഇരിങ്ങാലക്കുട
1088 തുലാം 14-ാംനു-

വള്ളിയിൽ കൃഷ്ണ
മേനോൻ ബി-
എ. യൽ.ടി. ഹേ
ഡ്മാസ്റ്റർ ഹൈ
സ്കൂൾ ഇരിങ്ങാലക്കുട.



പ്രീതിബഹുമാനപുരസ്സരം അയച്ചു തന്ന 'ആചാരബോധിനി' എന്ന പദ്യപുസ്തകം ആമൂലചൂഡം അനന്യചിത്തനായി വായിച്ചു. കവിതയുടെ സൌകൎയ്യവും ഗ്രാഹ്യങ്ങളായ വിഷയങ്ങളുടെ പ്രാചുൎയ്യവും അതിശയനീയംതന്നെ. ഈ കൃതി ബാലപാഠത്തിന്നു പാഠശാലകളിൽ ഉപയോഗിച്ചാൽ ബാലന്മാൎക്കു ഗ്രഹിക്കേണ്ട ആചാരങ്ങൾ അനായാസേന ഹൃദയംഗമങ്ങളാകുമെന്നുള്ളതു നിൎവ്വിവാദമാകുന്നു. ഈ വിധമുള്ള കൃതികളിൽ മേലാലും മനഃപ്രവേശമുണ്ടായി വരുവാനായി സൎവ്വസാക്ഷിയായ ജഗദീശ്വരനെ പ്രാൎത്ഥിക്കുന്നു.

എറണാകുളം
1088 മീനം 9-ാംനു-

ഇക്കണ്ടത്തു കുഞ്ഞൻവാരിയർ, സീനിയർ മലയാളം പണ്ഡിതർ കോളേജ്
എറണാകുളം.

---

നിങ്ങൾ സഹസ്ഥാക്ഷരത്തിൽ പ്രാഥമികവിദ്യാലയങ്ങളുടെ ആവശ്യത്തിലേക്കായി എഴുതി ഉണ്ടാക്കിയ 'ആചാരബോ

ധ്വനി' എന്ന പുസ്തകം ഞാൻ വായിച്ചു. വിഷയങ്ങൾ ആവശ്യമുള്ളവയും രചനാലളിതവുമാകുന്നു. മിക്ക മലയാളപുസ്തകങ്ങളിലും കാണാവുന്നതായ ചില ലഘുവായ ന്യൂനതകൾ ഇതിലും ഇല്ലെന്നില്ല. ഇവയെ പുസ്തകം അച്ചടിപ്പിക്കുന്നതിന്നു മുമ്പു എളുപ്പത്തിൽ പരിഹരിക്കാവുന്നതാണ്. ഈ പുസ്തകം പ്രാഥമിക പാഠശാലകളിലേക്കു വളരെ ഗുണകരമായിത്തീരും എന്നാണ് എന്റെ അഭിപ്രായം.



തൃശ്ശിവപേരൂർ
1088 എടവം 12-ാംനു-

പി. ശങ്കുണ്ണിമേനോൻ ബി.എ.
യൽ-ടി. ഹേഡ്മാസ്റ്റർ
ഹൈസ്കൂൾ
തൃശ്ശിവപേരൂർ.

ആചാര

# ബോധിനി

നാലാം ഭാഗം

1 ഈശ്വരൻ പാദ മുറാംക്കാമ്പിൽ
ശാശ്വത ശ്രദ്ധയോടുമേ
വിശ്വസിച്ചു നിനച്ചീടിൽ
വിശ്വ കർത്താവു കാത്തിടും

2 രണ്ടുവാക്കുകളോതേണം
കണ്ടമാത്രയിലാരൊടും
വേണ്ടതല്ലാതെ ചൊല്ലീടി-
ലുണ്ടാം ദോഷം പലേവിധം.

3 മററുള്ളവർക്കു സത്സ്നേഹം
പററുവാൻ തക്ക പോലവേ
തെററു വിട്ടു നടന്നാകിൽ
ചെററു മേല്ക്കില്ല സങ്കടം.

4 അരുതേ സാഹസം തെല്ലു-
മൊരുനാളു മൊരുത്തനും
കരുത്തനാകിലും നാശം
വരുത്തുന്നൊന്നിതല്ലയോ.

5 മതിയിൽച്ചിന്ത ചെയ്തിട്ടു
ധൃതി വിട്ടേറ്റു കാര്യവും.
ഗതി പാർത്തിങ്ങു ചെയ്യോക്കി-
ന്നതിയാം നന്മ വന്നിടും.

6 കാലമാകാതെ യാതൊന്നും
വേല ചെയ്താൽ ഫലം വരാ.
കാലേ കൂട്ടി വളം ചേർത്താ-
മൂലം വൃക്ഷങ്ങൾ കായ്ക്കുമോ?

7 കൂട്ടരോടൊത്തു കൂത്താടി-
ക്കൂട്ടം കൂടാതെ സാദരം.
മുട്ടാതെ നിത്യ കൃത്യങ്ങൾ
ചിട്ടവെച്ചു നടത്തണം.

8 വിഷ്ടപത്തിങ്ക ലാരോടു-
മിഷ്ടവാക്കുര ചെയ്യണം.
നഷ്ടമുണ്ടോ നമുക്കന്യൻ
പുഷ്ടമോദം രസിക്കുകിൽ?

9 സാരമാം ശീലമോടൊപ്പം
ചേരണം ധൈര്യമെപ്പൊഴും
നീരസം പരർ കാണിച്ചാ-
ലാരസത്തെ നടിക്കൊല്ലാ.

10 കോപമാം ബാധയേറെന്നാൽ
താപവും മൃത്യുവും വരാം.
ആപത്തിലാരുമീവണ്ണ-
മാ പതിയ്ക്കാതെ കാക്കണം.

11 അന്ന്യനായ്യുത്സരിച്ചെന്നു
മന്ന്യായക്രിയ ചെയ്യുകിൽ
ധന്ന്യനായാലുമായാൾക്കും
ദൈന്ന്യമൊന്നേ ഭവിച്ചിട്ടു.

12 ചെറുമീഷ്യമനസ്സിങ്കൽ
പെറുകിൽക്ഷേമനാകിലും
ഉററ ബന്ധുക്കളും കൂടി-
ക്കററം ചൊല്ലീടുമേററവും.

13 തെല്ലുമിദ്രോഷമേല്ക്കാതെ
കല്ലുപോലെമനസ്സിനെ
ചൊല്ലുകൂടുന്നകർമ്മത്തിനു
ചെല്ലുമാറാക്കി വെയ്ക്കണം.

14 വലിപ്പംതാൻ നടിച്ചെന്നാൽ
ചലിക്കും ചിത്തമെപ്പൊഴും
കലിയും വന്നുകൂടീടും
വലയും നിലയും കെടും.

15 ഭൂഷണങ്ങളിലാശിച്ചി-
ട്ടീഷലെന്ന്യേ ഗൃഹത്തെയും
തോഷമോടിങ്ങു വിററീടും
ഭോഷനോ മാന്ന്യനായ്വരാ.

16 ശ്രദ്ധയാം കല്പവൃക്ഷത്തെ
ശുദ്ധമാം ബുദ്ധിഭൂമിയിൽ
ബദ്ധമൂലം വളൎത്തീടിൽ
സിദ്ധംകാമിച്ചതൊക്കയും.

17 നിത്യവും വീഴ്ചകൂടാതി-
ങ്ങത്യന്തം മോദമോടുതാൻ
ശ്രുത്യൎഹമാക്കമുത്സാഹം
കൃത്യംകൊണ്ടു വളൎത്തണം.

18 ഉത്സാഹമോടു ചെയ്യേണം
നത്സാരാൎത്ഥങ്ങളൊക്കയും
ഉത്സവം കാൎയ്യസാദ്ധ്യത്തിൻ-
മത്സരത്തിൽവരുംദൃഢം.

19 തന്മതം പോലെയുത്സാഹാൽ
നന്മയായുള്ളകൎമ്മവും
കന്മഷം വിട്ടു ചെയ്യെങ്കിൽ
ചിന്മയാത്മാവിനിഷ്ടമാം.

20 സത്തുക്കൾനാലുപേൎക്കുള്ളി-
ലെത്തുംകൌതുകമേല്ക്കുവാൻ
ഉത്തുംഗശ്രദ്ധയാ കൎമ്മ-
മോൎത്തും മോദേന ചെയ്യണം.

21 വിത്തം, വിദ്യ, ഗുണം, കീൎത്തി,
സത്തമത്വം, വിവേകവും
ഇത്തരം നന്മവന്നിടാ-
നുത്തമം ശ്രദ്ധ കാരണം.

22 ചീത്തമാൎഗ്ഗത്തിലുത്സാഹം
ചേൎത്തീടൊല്ല കിടാങ്ങളെ
ആൎത്തിവന്നീടുമുൾത്തട്ടിൽ
കീൎത്തിയും കെട്ടുപോയിടും.

23 ബാലകൎക്കുത്സാഹമില്ലാഞ്ഞാൽ
കാലന്തോറും പരീക്ഷയിൽ
തോലിവന്നീടുമെന്നല്ല,
മാലിനും മൂലമായ്വരും.

24 ധീമതാമെന്നുമുത്സാഹി
കാമത്തെക്കൈവരുത്തുവാൻ
സാമോദമിങ്ങുയത്നിച്ച-
ക്ഷേമസൌഖ്യേനവാണിടും.

25 അല്ലലെല്ലാം സഹിച്ചിട്ടും
ചൊല്ലുക്കൂട്ടും ഭഗീരഥൻ
മെല്ലവെഗ്ഗംഗയെഭ്ഭുവി-
ലുല്ലസിപ്പിച്ചതില്ലയോ?



# ആചാര

# ബോധിനി

## അഞ്ചാം ഭാഗം.

1 സദാചാരങ്ങളൊക്കെയും
സദാ ബോധിച്ചുകൊള്ളുവാൻ
നിദാനം സജ്ജനത്തിന്റെ
പദാംഭോജങ്ങളാശ്രയം.

2 സാരമാമുപകാരങ്ങൾ
പാരമന്യന്നു ചെയ്യണം.
ക്രൂരകൎമ്മങ്ങളിൽ ചിത്ത-
പ്രേരണം ചീത്തതന്നെയാം.

3 ജലദാനം ചെറുപ്പത്തിൽ
നലമായ് ചെയ്ത കാരണം
ഫലമായിട്ടു നീർകൊള്ളും-
ഫലമേകുന്നു തെങ്ങുകൾ.

4 ഇപ്രകാരം മഹാത്മാക്കൾ
സപ്രമോദം കൃതജ്ഞരായ്
ക്ഷിപ്രം നന്മകൾ ചെയ്യുന്നു-
ണ്ടിപ്രപഞ്ചത്തിലാക്ഷമേ.

5 അത്യാവശ്യങ്ങളല്ലാത്ത-
ത്ത്യായാസേന വാങ്ങൊലാ
പ്രത്യേകമിത്തു നോക്കേണ്ണ
മിത്ത്യേവം ഗുരുശാസനം.

6 ദായാദി സ്നേഹമില്ലാതെ
മായാകർമ്മങ്ങൾ ചെയ്യുകിൽ
പേയാണവൻ കാര്യമൊക്കാ-
നായാസം താനസംശയം.

7 തോയം തീരെ വരണ്ടാലും
പായലപ്പൊയ്കയിൽസ്സദാ
ആയതസ്നേഹമോർത്തെന്നു-
മായാസപ്പെട്ടുവാണിടും.

8 ആപത്തിൽപോലുമെപ്പോഴും
താപപ്പങ്കേററിവണ്ണമേ
ഒപ്പം തന്നെ വസിക്കുന്നോ-
നിപ്പാരിൽ തക്ക മിത്രമാം.

9 രാജമാഹാത്മ്യമോർത്തെന്നും
പൂജചെയ്യിൻ മഹീശനെ
ദൈവത്തെപ്പോലെ രക്ഷിപ്പോൻ
ഭൂവിൽ ഭൂമിപനല്ലയോ?

10 ജാതിധൎമ്മം പിഴയ്ക്കാതെ-
നീതിയെക്കാത്തുവാഴുവാൻ
ഭീതികൂടാതെ യത്നിച്ചാൽ
ഭൂതികൂടിസ്സുഖിച്ചിടാം.

11 കൎമ്മംകൊണ്ടു ഭവിക്കുന്ന
നന്മതിന്മകളാൎക്കുമേ
ശൎമ്മത്തോടു വസിപ്പാൻതൻ-
ധൎമ്മംപോലെ നടക്കണം.

12 സത്യമെന്നുമുരയ്ക്കേണം
സ്തുത്യമാം തൊഴിൽ ചെയ്യണം
നിത്യമാം ദൈവമെന്നോൎത്തു-
കൃത്യം ചെയ്യുന്നതുത്തമം.

13 നിത്യവും സൂൎയ്യചന്ദ്രന്മാ-
രത്യന്തം തെളിവോടു താൻ
സത്യത്തെക്കാത്തുകൊണ്ടല്ലോ
കൃത്യം തെറ്റാതെ ചെയ്യുന്നു.

14 വന്നാദുഃഖങ്ങളൊക്കെയു-
മന്നന്നായിസ്സഹിച്ചുമേ
മുന്നം സത്യം, ഹരിശ്ചന്ദ്ര-
മന്നൻ പാലിച്ചതില്ലയോ?

15 മോഷണം കൊണ്ടു ദോഷങ്ങ-
ള്ളിഷലില്ല വരും ദൃഢം
ഭോഷൻ വൈദേഹിയെക്കട്ട-
ദോഷത്താൽ കെട്ടു രാവണൻ.

16 തന്നെ ക്കളോടു ക്കൂടിട്ടു-
തന്നെ സ്സേവിക്കുമിഷ്ടനെ
വന്നേററിട്ടന്നൊരാപത്തിൽ-
നിന്നെന്നും കാത്തുകൊള്ളണം.

17 വിപത്തിൽപ്പെട്ട സുഗ്രീവ-
കപിരാജന്നു രാഘവൻ
സ്വപദം ബാലിയെക്കൊന്നും
കപിരാജ്യം കൊടുത്തുപോൽ.

18 നിജഭക്തക്കുവേണ്ടിട്ടു-
സ്സുജനം വേല ചെയ്തിടും
അജനാം മാധവൻ പണ്ടാ-
വിജയത്തേർ തെളിച്ചതേ.

19 ക്ഷാമം ക്ഷമയ്ക്കു വന്നാകിൽ-
ക്ഷേമം താനേ നശിച്ചുപോം
കാമവും വ്യർത്ഥമായ്ത്തീരു-
മാമയം ചേരുമേറവും.

20 കൎമ്മത്താൽ ക്ഷമവിട്ടോര-
ക്രമനായ ജയദ്രഥൻ.
ഭിമൻ വൈരൂപ്യമേകീട്ട-
ക്ഷേമം കാട്ടിൽ തപിച്ചുപോൽ.

21 ശത്രുത്വം തങ്ങളിൽ കാട്ടാതെ-
മിത്രഭാവം നടിക്കുകിൽ
പാൎത്ഥരെക്കൗരവൻപോലെ
ശത്രു ലാക്കിൽ ചതിച്ചിടും.

22 അന്തരംഗ നിലം നല്ല-
ചിന്തയാകുന്ന തുമ്പയാൽ
ചന്തമോടു കിളച്ചെങ്ങും
താന്താൻ നേരേ നിരത്തണം.

23 വരവാസനയാം ബീജം
കരളാം വയലിൽപ്പരം
തരമോൎത്തു വിതയ്ക്കേണം
നരർ വിദ്യവിളഞ്ഞിടാൻ.

24 വളൎന്ന ഗുരുവിശ്വാസം
മുളയിൽ തൊട്ടു നിത്യവും
വളമായ് ചേൎക്കിൽപ്പാരം
വിളയും വിദ്യയാം ഫലം.

25 ഗുരുവിൻപ്രീതിയാം വെള്ളം
പരുവം പാൎത്തു പാററുകിൽ
പെരുത്തു വിദ്യയാം ധാന്യം
തരും നിങ്ങൾക്കു സാദരം.

26 വടിവിൽബുദ്ധിയാം വാളാൽ
മടിയാം കളയാകവെ
അടിയോടടങ്ങറുക്കാഞ്ഞാ-
ലിടിയും സൽഫലാഗമം.

27 വളരെദ്ദിവ്യമാം വിദ്യാ-
കളമക്കൃഷി ചെയ്യുകിൽ
വിളയും പ്രജ്ഞയാംവിത്തു-
കളും ക്ഷാമമൃഴിയിൽ.

28 നലമോടു നിവാസത്തിൽ
പലരും വന്നു വാങ്ങിടും.
കാലഭേദം നിനയ്ക്കാതേ-
വിലയുംവെയ്ക്കുമാരുമേ.

29 ജ്ഞാനമാകുന്ന വിത്തതി-
ന്നുന മേല്ക്കില്ലൊരേടവും
ഏനംപോലേല്ക്കുമേ നല്ല
മാനമിങ്ങുന്ന മുള്ളവൻ.

30 നാശമില്ലാത്തൊരീ വിത്ത-
മാശയെല്ലാ മണച്ചിടും
ലേശവും കള്ളർ കൈവയ്ക്കാ
ക്ലേശമില്ലിതു പേറുവാൻ.

31 കര മൊട്ടു മൊടുക്കേണ്ടാ
വരവിൽക്കൂറവും വരാ.
അരചൻ കൂടി മാനിക്കും
പരമെങ്ങും പുകഴ്ന്നിടും.

32 ഇണയാണെങ്ങു ചെന്നാലും
തുണ ചെയ്തീടുമിദ്ധനം
ഗുണമേ ചെയ്തിട്ടു നിത്യ-
മണയ്ക്കും ചിത്തസൌഖ്യവും.

33 ജീവഹാനിവരുന്നേരം
ദേവലോകത്തിലെത്തുവാൻ
ജീവനാകുന്നരീ വിത്തം
പാവനം മോക്ഷദം ന്യണാം.

34 ബാല്യം കുറഞ്ഞിടിന സാധുവോടപ-
ഖ്യാലമ്പുവാൻ ശക്തർ നിനച്ചീടാതെ
വലഞ്ഞസേവക്കയും കൊടുപ്പാ-
നലയ്ക്കണം മാനുഷർ ബുദ്ധിബദ്ധം.

35 കറച്ചിലന്യക്കവരും വിധത്തിൽ
പറഞ്ഞുപോകായ്ക്കൊരുവാക്കുപോലും
ഉറച്ചവാക്കോതണം, മന്യർ തന്നാൽ
മറച്ചു വെയ്ക്കാതെ പുകഴ്ത്തിടേണം.

36 കടുത്ത ചിത്തത്തൊടുയല്ലതുംനാം
കൊടുത്തുപോകൊല്ല, കനിഞ്ഞുവേണം.
അടുത്തുകൂടിട്ടതിമേനി ചൊല്ലി-
പ്പടുതപാടുമല്ലൊല്ല, വിനീതി വേണം.

37 കുലപ്പുകഴ്ച്ചക്ക ഗുണം നിനച്ചാ-
നിലയ്ക്കു നന്നായിനടന്നിടേണം
നിലയ്ക്കു തെററീട്ടടിവെച്ചുപോയാൽ
മലയ്ക്കുമേ കൊമ്പനുമെന്നു സിദ്ധം.

38 ചതിക്കുവാൻ തക്കതരം നിനപ്പോൻ
പതിച്ചിടും ദുഃഖടകൂപമദ്ധ്യേ
കൊതിച്ചതോ കിട്ടുകയില്ല, സൃഷ്ടി-
സ്ഥിതിക്ഷയേശാശയമാക്ക കാണാം?

39 പരക്കപാരം ഫലമുള്ളകാര്യം
പരം പ്രയത്നിച്ചലിവോടു കൂടി
തരത്തിനൊക്കം പടിചെയ്യുവോരെ-
പ്പരൻ ചിദാരമാവു തുണയ്ക്കുമല്ലോ.

40 വിദ്യാവിശേഷകൃഷി കൊയ്ത ഫലം (തൊടാത്ത-
വിദ്യാൎത്ഥികൾക്കു മധുരപ്പലഹാരമാ(യും
ആചാൎയ്യൎകൾക്കൊരു വിനോദനമാ(യുമുള്ളീ-
'യാചാരബോധിനി' ശുഭാസ്പദമായ്വര(ട്ടെ.

സമാപ്തം.



